# ആത്മീയ യാത്ര

ആത്മീയ യാത്രയെക്കുറിച്ച് ചിന്തിക്കുമ്പോൾ ഉടനെ സ്മൃതിയിലേക്ക് ഓടിയെത്തുന്നത് ഇസ്രായേൽ മക്കളുടെ കനാൻ യാത്രയാണ്. ഫറവോന്റെ അടിമത്വത്തിൽ നൂറ്റാണ്ടുകളായി കഴിഞ്ഞിരുന്ന ഇസ്രായേൽ ജനത പല തരത്തിലുള്ള വികാരവിചാരങ്ങളും സ്വഭാവങ്ങളുമുള്ള ഒരു വ്യക്തിയുടെ പ്രതീകമായി കാണാം. ഈജിപ്റ്റ് പരദേശത്തിന്റെ പ്രതീകമാണ്. ഫറവോൻ ലോകത്തിന്റെ അധിപനും. ഭൗതീകലോകത്തിന്റെ ആധിപത്യം സാത്താനിൽ നിക്ഷിപ്തമാണ്. യേശുകൃസ്തുവിനെ പ്രലോഭിപ്പിച്ച് ഈ ലോകം മുഴുവൻ യേശുവിന് നൽകാമെന്ന് സാത്താൻ പറയുന്നുണ്ട്. അതുകൊണ്ട് ലൗകീകമായ ഐശ്വര്യങ്ങളും, സമ്പത്തും, സ്ഥാനമാനങ്ങളും ഒക്കെയുണ്ടാകുമ്പോൾ ബുദ്ധിമാൻ അതിന്റെ മുകളിൽ 'ദൈവത്തിന്റെ ദാനം'(Gift of God) എന്ന് ബോർഡ് വെക്കാറില്ല. അത്തരം സമ്പത്തുകൾക്കായി അഗ്രഹിക്കാറുമില്ല.

ഇന്ന് മനുഷ്യൻ ആയിരിക്കുന്ന സ്ഥാനവും അവന്റെ ഇന്നത്തെ ജീവിതവും അവന്റെ പരദേശവാസമാണ്. പലർക്കും ഇന്ന് തോന്നുന്നത് അതു സ്വദേശമാണ് എന്നാണ്. അവരെ സംബന്ധിച്ചിടത്തോളം സ്വർഗമാണ് അവർക്ക് പരദേശമായി അനുഭവപ്പെടുന്നത്. ഈ ലോകത്ത് വസിക്കുമ്പോൾ സുഖമാണ് അനുഭവപ്പെടുന്നതെങ്കിൽ ഇവിടം വിട്ടിട്ട്, ഇപ്പോഴത്തെ ജീവിതം വിട്ടിട്ട് മറ്റൊന്ന് ആഗ്രഹിക്കുക പ്രയാസമാണ്. ദുഃഖമാണ് അനുഭവപ്പെടുന്നതെങ്കിൽ മറ്റൊരു ജീവിതം ആഗ്രഹിക്കുമെങ്കിലും ദുഃഖത്തിന് ഒരു ആശ്വാസം കിട്ടുമ്പോൾ പിൻതിരിയും. അതുകൊണ്ട് ദുഃഖമുണ്ടാകുമ്പോൾ തുടങ്ങുന്ന ഈശ്വരാന്വേഷണം ലക്ഷ്യപ്രാപ്തി വരെ നീണ്ടു നിൽക്കാറില്ല!.

കഷ്ടതകളും ദുഃഖങ്ങളും നിറഞ്ഞ ഒരു നീണ്ടകാലത്തെ പ്രയാണമാണ് ബൈബിളിൽ ചിത്രീകരിച്ചിട്ടുള്ളത്. ഗുരുവായി മോശയെ നാം കാണുന്നു. ആത്മീയ യാത്രയ്ക്ക് ഒരു ഗുരുവിന്റെ സഹായം ആവശ്യമാണ്. ഈജിപ്റ്റിൽ എന്തിനോടെങ്കിലും ബന്ധം അഥവാ ബന്ധനം ഉണ്ടായിരുന്നെങ്കിൽ അവർക്ക് കനാൻ യാത്ര അസാദ്ധ്യമായിരുന്നു. ലൗകീക വിഷയങ്ങളിൽ എന്തിനോടെങ്കിലും ഉള്ള ബന്ധം ബന്ധനമാണ്. അതുകൊണ്ടാണ് നിനക്കുള്ളതെല്ലാം ത്യജിച്ച് നിന്നെത്തന്നെ പകച്ച് എന്നെ അനുഗമിക്കുക എന്ന് യേശുക്രിസ്തു പറഞ്ഞത്. ഈ ആഹ്വാനം വിശ്വാസികളിൽ എല്ലാവരോടുമാണ് എന്ന് ധരിക്കരുത്. ഇസ്രായേൽ ഗ്രഹത്തിലെ കാണാതെപോയ കുഞ്ഞാടുകളെ മാത്രമാണ് യേശുക്രിസ്തു ഉദ്ദേശിച്ചത്. വരം ലഭിച്ച വിരളം ചിലർ മാത്രമാണ് ഇടുക്കുവാതിലൂടെ അകത്തുകടക്കാൻ പോരാടാൻ തയ്യാറായിട്ടുള്ളത്. അവരോടാണ് എല്ലാം ത്യജിച്ച് തന്നെ പിൻപറ്റാൻ പറഞ്ഞതും. ഇന്നും അതു തന്നെയാണ് സംഭവിക്കുന്നത്. യേശുക്രിസ്തുവിൽ വിശ്വസിക്കുന്നവർ കോടികളാണ്. ആത്മീയ യാത്രയ്ക്ക് തയാറായി യാത്ര ചെയ്യുന്നവർ എത്രപേരാണ് എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. ഈജിപ്റ്റിൽ ജീവിക്കാൻ ആഗ്രഹിക്കുകയും, അതിന്റെ സുഖ സൗകര്യങ്ങൾക്കായി പ്രാർത്ഥിക്കുകയും മറ്റുള്ളവരെ പ്രാർത്ഥിക്കാൻ പ്രേരിപ്പിക്കുകയും ചെയ്യുന്നവർ യാത്രയിലല്ല, ഉറച്ചിരിക്കുന്നവരാണ്. ഭൗതീക തലത്തിലുള്ള ജീവിതത്തിൽ നിന്നും ആത്മാവിന്റെ തലത്തിലേക്കുള്ള ഉയർച്ചയാണ് ആത്മീയ യാത്രകൊണ്ടുദ്ദേശിക്കുന്നത്.

പള്ളികളിൽ നിന്ന് ദീർഘമായി ഉച്ചത്തിലും ശക്തിയിലും ദീർഘമായി പ്രാർത്ഥിക്കുന്നവർ ഈജിപ്റ്റിൽ നിന്നുകൊണ്ട് പ്രാർത്ഥിക്കുന്നു. ബാഹ്യലോകവും, ശരീരവുമെല്ലാം ഈജിപ്റ്റിന്റെ പ്രതീകമാണ്. ദൈവം അങ്ങ് ആകാശത്തിൽ എന്ന് ധരിക്കുന്നവർക്ക് ഉച്ചത്തിൽ പ്രാർത്ഥിക്കേണ്ടി വരും, ഉച്ചത്തിൽ തൊണ്ട പൊട്ടുമാറ് വികാരവിവശനായി പ്രസംഗിക്കുന്നവർ അതെല്ലാം പരിശുദ്ധാത്മാവിന്റെ ശക്തിയെന്ന് ധരി

ച്ചുകൊണ്ടാണ്. പരിശുദ്ധാത്മാവിന്റെ പ്രത്യക്ഷ ലക്ഷണം പരിജ്ഞാനവും ശാന്തിയുമാണ്.

ആത്മാവിലേക്കുള്ള യാത്ര(ദൈവത്തിലേക്കുള്ള യാത്ര) മുടിയനായ പുത്രന്റെ മടക്കയാത്രയാണ്. ആത്മാവിന്റെ രാജ്യത്തിൽ നിന്നും മനസിന്റേയും ബുദ്ധിയുടെയും വഴിയിലൂടെ ഇന്ദ്രിയങ്ങൾ മുഖേന പ്രപഞ്ചത്തിൽ അനേകകാലം വ്യാപരിച്ച് ബാഹ്യലോകവും, ശരീരവും, ഇന്ദ്രിയങ്ങളും മനസുമെല്ലാമായി താദാത്മ്യം പ്രാപിച്ച് സ്വസ്വരൂപവും, സ്വസ്ഥാനവും മറന്ന് ശരീരമാണ് താൻ എന്ന മിഥ്യാ ബോധത്തിൽ ബന്ധനസ്ഥനായ ജീവനാണ് മുടിയനായ പുത്രൻ.

ഈ ലോക ജീവിതത്തിലുള്ള ആസക്തികളും ആഗ്രഹങ്ങളുമെല്ലാം ദുഃഖത്തിലേക്ക് നയിക്കുന്നു എന്ന് ബുദ്ധിയാൽ വിവേചിച്ചറിയുന്നവൻ അതിൽ നിന്നെല്ലാം മോചനം നേടാൻ ആഗ്രഹിക്കുന്നു. ലൗകീക സുഖഭോഗങ്ങൾ അനുഭവിക്കാനാണ് ഈ ജീവിതം എന്ന് ധരിച്ച് അതിനായി പ്രയത്നിച്ച് ജീവിക്കുന്നവർക്ക് അതിലൂടെ ലഭിക്കുന്ന സുഖദുഃഖങ്ങൾ അനുഭവിക്കാനല്ലാതെ അതിൽ നിന്നും മോചിക്കാനുള്ള ആഗ്രഹം ഉണ്ടാകാറില്ല. ഒട്ടകം മുൾച്ചെടികൾ തിന്ന് ചുണ്ടും നാക്കും മുറിഞ്ഞ് രക്തം വരുന്നു. അതു ഭക്ഷിക്കുമ്പോൾ ഉള്ള രക്തത്തിന്റെ രുചിയിൽ ഒട്ടകം ആസ്വദിക്കുന്നതു പോലെ മനുഷ്യനും അൽപം സുഖങ്ങൾക്കായി അനന്തദുഃഖങ്ങൾ അനുഭവിച്ചുകൊണ്ടിരിക്കുന്നു. രോഗത്തിനും മരണത്തിനും വിധേയമായ ഈ ശരീരത്തിൽ ഏറിയാൽ നൂറ്റിഇരുപത് വർഷം മാത്രമാണ് അവന് ജീവിക്കാൻ കഴിയുന്നത് എങ്കിലും ഒരു പതിനായിരം വർഷം ജീവിക്കാൻ വേണ്ട സമ്പത്തുകൾ സ്വരൂപിക്കണമെന്നവൻ ആഗ്രഹിക്കുന്നു. ഈ ശരീരം വിട്ടാൽ പിന്നെ അവന്റെ അവസ്ഥയെന്തെന്നവൻ അറിയുന്നില്ല. ഈ ശരീരത്തിലേക്ക് വരുന്നതിനുമുൻപ് അവന്റെ അവസ്ഥയെന്തെന്നും അവനറിയില്ല. ഈ ശരീരത്തിലെ ജീവിതത്തെക്കുറിച്ചു മാത്രം അൽപം അറിവുള്ള മനുഷ്യൻ ആഹാരം, നിദ്ര മൈഥുനം എന്നീ മൃഗധർമ്മങ്ങൾക്കായി ജീവിക്കുന്നു. ദേഹത്തിൽ വസിക്കുന്ന ദേഹിയും ആത്മാവും ദേഹത്തെക്കാൾ ശ്രേഷ്ഠമാകയാൽ അതിനുവേണ്ടിയായിരിക്കണം ജീവിതം എന്നവൻ അറിയുന്നില്ല. അങ്ങനെ അറിയാൻ ബുദ്ധി പ്രകാശിക്കണം. അതിനാണ് സൽക്കർമ്മങ്ങൾ ചെയ്യേണ്ടത്. പല കാലം സൽക്കർമ്മങ്ങൾ ചെയ്ത് ജീവിക്കുമ്പോൾ ബുദ്ധി(ചിത്തം) ശുദ്ധീകരിക്കപ്പെടുന്നു.

സൽക്കർമ്മങ്ങൾ വാസ്തവത്തിൽ ആത്മാവിനുള്ള സേവനങ്ങളാണ്. ശരീരം അതിലെ അവയവങ്ങൾ, വാക്ക്, മനസ്, സമ്പത്തുകൾ മുതലായവയെല്ലാം ആത്മാവിനനുകൂലമായി വിനിയോഗിക്കുന്നതാണ് സേവനം. അതാണ് ശരിയായ ആരാധന. ഈ ലോകത്തിൽ ഉള്ള ജഡങ്ങളിലെ ചേതനയെല്ലാം ആത്മാവിന്റെ പ്രകടഭാവ (Manifestation)മാണ്. സർവ്വ ചരാചരങ്ങളിലും ആത്മാവ് അന്തര്യാമിയായിരിക്കുന്നു. ഏകമായ ഈ ആത്മാവിനെ പലശരീരങ്ങളിൽ വസിക്കുന്നതായി അറിയുന്നവർ ആ ശരീരങ്ങളിലൂടെ സേവനങ്ങൾ കൊണ്ട് ആരാധിക്കുന്നു. അങ്ങനെ ആരാധിക്കുമ്പോൾ ആത്മാവ് പ്രസാദിക്കുകയും അനുഗ്രഹിക്കുകയും ചെയ്യുന്നു. ഈ അനുഗ്രഹം ചിത്തശുദ്ധിക്ക് ഇടയാകുന്നു, സൽബുദ്ധിയുണ്ടാകുന്നു. അതുപോലെ ആത്മാവിന് പ്രതികൂല സേവങ്ങൾ ചെയ്യുമ്പോൾ ആത്മാവ് ശപിക്കുകയും ചിത്തം അശുദ്ധമാകുകയും ദുർബുദ്ധി വർദ്ധിക്കുകയും ചെയ്യുന്നു.

ദൈവം ആത്മാവാണ്, ആത്മാവ് ഏകമാണ്, അഖണ്ഡമാണ്(മുറിക്കാൻ പറ്റാത്തത്). ഒരിക്കലും ജനിക്കാത്തതും മരിക്കാത്തതും, പരിണാമത്തിനു(മാറ്റത്തിന്) വിധേയമാകാത്തതുമാണ്. ഒരു സൂര്യൻ ആയിരം വെള്ളം നിറച്ച പാത്രത്തിൽ പ്രതിബിംബിച്ച് ആയിരം സൂര്യനായി തോന്നുന്നതുപോലെ ഒരേ ആത്മാവ് അസംഖ്യം ശരീരങ്ങളിൽ പ്രതിബിംബിച്ച് അനേകം ആത്മാക്കളായി തോന്നുന്നു. ഓരോ ശരീരത്തിലും ചേതനയായി പ്രകാശിക്കുന്നത് ആത്മാവായ ദൈവമാണ് എന്ന് അറിയുന്നവർ ആ

ആത്മാവിനു അനുകൂലമായി പ്രവർത്തിക്കുകയും പ്രതികൂലമായി ചിന്തിക്കപോലും ചെയ്യാതിരിക്കുകയും ചെയ്യുന്നു. മനുഷ്യരോടും ജീവജാലങ്ങളോടും എങ്ങനെ മനുഷ്യൻ വർത്തിക്കണം എന്ന് അറിവ് തന്നിട്ടുള്ള നമ്മുടെ പൂർവ്വീകരെ അനുസരിക്കുമ്പോൾ അത് ഹൃദയശുദ്ധിയെന്ന ഉത്തമ ഫലം ലഭിക്കാൻ ഇടയാകുന്നു. ഈ ജീവവൃക്ഷത്തിന്റെ ഫലം ലൗകീകജീവിതത്തിലൂടെ, സമ്പാദിച്ച ശേഷം മാത്രമാണ് മോക്ഷ ശാസ്ത്രത്തെക്കുറിച്ച് അറിയേണ്ടതും, അതഭ്യസിച്ച് ലക്ഷ്യം പ്രാപിക്കേണ്ടതും. വരം ലഭിച്ചവർക്ക് മാത്രമാണ് മോക്ഷശാസ്ത്രമായ സുവിശേഷം. അല്ലാത്തവർക്ക് വേണ്ടത് ചിത്തശുദ്ധിയുണ്ടാകാൻ എന്തു ചെയ്യണം എന്ന ശാസ്ത്രങ്ങളാണ്. ഈ ലോകത്തുള്ള ഒന്നിനോടും ആസക്തിയില്ലാതാകുന്ന അവസ്ഥയാണ് വരം ലഭിച്ചവർക്കുള്ളത്.

കുടുംബം, സമൂഹം ഒക്കെ വാസ്തവത്തിൽ ആരാധനയർപ്പിക്കേണ്ട ക്ഷേത്രങ്ങളാണ്. ഈ പ്രപഞ്ചത്തിൽ ആത്മാവിന്റെ സാന്നിദ്ധ്യമില്ലാത്ത ഒരിടവുമില്ല. ജീവന്റെ തുടിപ്പ് ആത്മാവിന്റെ പ്രകടനമാണ്. ജഡത്തിലും ആത്മാവ് വിരാചിക്കുന്നു. കല്ലുകളിൽ പോലും ആത്മാവുള്ളതുകൊണ്ട്, കല്ലുകളിൽ നിന്നു പോലും മക്കൾ ഉണ്ടാകാം എന്ന് സ്നാപകയോഹന്നാൻ പറഞ്ഞത് ഓർമ്മിക്കുക. ആത്മാവിന്റെ സർവ്വവ്യാപിത്വത്തേക്കുറിച്ച് മനസിൽ ഉറച്ച ബോദ്ധ്യം ഇല്ലാത്തവർക്ക് ചിത്തശുദ്ധിയുണ്ടാകുക പ്രയാസമാണ്. കാരണം ആത്മാവിനെ ദ്രോഹിക്കാനും, പ്രയാസപ്പെടുത്താനും അതിലൂടേ ശാപത്തിന് പാത്രമാകാനും ഇടയാകുന്നു. ഇന്ന് പലർക്കും സംഭവിച്ചിരിക്കുന്നത് അതാണ്.

ഒരു നാമത്തിലോ, ഒരു വ്യക്തിത്വത്തിലോ മാത്രം അനന്തമായ ദൈവത്തെ ഒതുക്കി നിർത്താൻ ശ്രമിക്കുന്നവരാണ് പലരും. ഒരു ദേശത്ത്, ഒരു പുസ്തകത്തിൽ, ഒരു കൊച്ചു ശരീരത്തിൽ, ഒക്കെ ദൈവത്തെ പരിമിതപ്പെടുത്തുന്നത് ബുദ്ധിയുടെ ഉയർന്ന അവസ്ഥയെന്ന് കരുതുന്നവർ അനവധിയാണ്. ദൈവം(ആത്മാവ്) മനുഷ്യനല്ല, എന്നാൽ മനുഷ്യനിൽ ഉണ്ട്, രൂപമില്ല എന്നാൽ രൂപത്തിൽ ഉണ്ട്, നാമമില്ല എന്നാൽ അതിൽ ഉണ്ട്. ദൈവത്തെ യേശു എന്ന മനുഷ്യപുത്രനിൽ മാത്രം ദർശിക്കുന്നവർ, അത് പ്രചരിപ്പിക്കുന്നവർ വലിയ ജ്ഞാനികാളാണ് എന്ന് അഭിമാനിക്കുന്നു. യേശുവാണ് സത്യമായ ദൈവം എന്ന് പ്രഘോഷിക്കുമ്പോൾ ഉള്ളിന്റെയുള്ളിൽ ഒരു സുഖം തോന്നുന്നു. പക്ഷെ അപ്പോൾ സത്യത്തിൽ നിന്നും ദൂരേക്ക് അകന്നു പോകുകയാണ് എന്ന സത്യം അവർ അറിയുന്നില്ല. യേശുക്രിസ്തു ഈ ദുർഘടാവസ്ഥയെ മുൻകൂട്ടി കണ്ടിരുന്നു. തന്റെ ശരീരത്തിലേക്ക് മാത്രം മനുഷ്യരുടെ ശ്രദ്ധ കേന്ദ്രീകരിക്കപ്പെടുന്നത് യേശുക്രിസ്തു ശ്രദ്ധിച്ചു. നമുക്ക് മുഴുവൻ തിന്നാൻ മാംസം തരാൻ ഇവനെങ്ങനെ കഴിയും എന്ന് യെഹൂദപ്രമാണികൾ ചിന്തിച്ചതു യേശു അറിഞ്ഞിരുന്നു. യേശുക്രിസ്തുവിന്റെ ശരീരം എന്തെന്ന് അവർക്കറിഞ്ഞിരുന്നില്ല. ഇന്നും പലർക്കും അതറിയുമോ എന്ന് സംശയമാണ്. യേശുക്രിസ്തു ഒരു വ്യക്തിയാണൊ എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. അസംഖ്യം ശരീരങ്ങളിൽ വ്യാപിച്ച് കിടക്കുന്ന ആത്മസത്തയെ എങ്ങനെ യേശു എന്ന ഒരു നാമത്തിൽ മാത്രം ഒതുക്കി നിർത്തും? അതുകൊണ്ട് തന്നെ ഈ ശരീരത്തിൽ മാത്രം ഒതുക്കരുത്, താൻ ഇതിൽ മാത്രം ഒതുങ്ങുന്നവനല്ല, സകലമനുഷ്യരിലും ചേതനയായി ആത്മാവായി, ജീവനായി വ്യാപിച്ചു കിടക്കുന്നു എന്ന് യേശുക്രിസ്തു പരോക്ഷമായി പറഞ്ഞു.

ചിത്തം ശുദ്ധവും, ബുദ്ധി കൂർമ്മവും, സൂക്ഷ്മവും ആകാത്തവർക്ക് യേശുക്രിസ്തുവിനെ ഒരു മനുഷ്യരൂപത്തിലും വ്യക്തിയുമായി മാത്രമേ മനസിലാക്കാൻ കഴിയൂ. എന്നാൽ യേശു പ്രസ്താവിച്ചത് താൻ അങ്ങനെയല്ല എന്നാണ്. പക്ഷെ ദൈനം ദിന ജീവിതത്തിൽ ആ അറിവ് പ്രായോഗീകമാക്കുന്നവർ വളരെ കുറവാണ്. യേശുക്രിസ്തു 'ഞാൻ' എന്ന് രണ്ട് ആശയത്തിൽ പ്രയോഗിക്കുന്നുണ്ട്. അതു രണ്ടും വ്യക്തമായി തിരിച്ചറിയുന്നവർ ചുരുക്കവുമാണ്. 'ഞാൻ' എന്ന ബോധം എല്ലാവർക്കുമു

ണ്ടെങ്കിലും അതെന്താണ് എന്ന് വാസ്തവത്തിൽ അറിയുന്നവർ വിരളമാണ്. 'ഞാൻ' ആര്? എന്ത്? എങ്ങനെയുണ്ടായി? എന്നന്വേഷിക്കേണ്ട ആവശ്യം പോലുമില്ലെന്ന് കരുതുന്ന ഇന്നത്തെ ആത്മീയ ആചാര്യന്മാർ യേശുക്രിസ്തു പറഞ്ഞ 'ഞാൻ' എന്നതിന്റെ രണ്ട് അർത്ഥവും മനസിലാക്കുന്നില്ല.

ആത്മാവിലേക്കുള്ള യാത്രയിൽ ഒരു സുപ്രധാന ഗോപുരമാണ് ''ഞാൻ''. ആത്മാവിന്റെ വാസസ്ഥാനത്തേക്കുള്ള മനുഷ്യന്റെ പ്രവേശനത്തിനുള്ള വാതിലാണ് ''ഞാൻ'' എന്ന ബോധം. ശരീരം, ഇന്ദ്രിയങ്ങൾ, മനസ്, ബുദ്ധി, അഹം ബോധം(ഞാൻ) ആത്മാവ് ഇങ്ങനെ ക്രമത്തിലാണ് ഓരോന്നിന്റേയും സ്ഥാനം.

ശരീരത്തിൽ, ഞാൻ ശരീരമാണ് എന്ന് അഭിമാനിക്കുന്നവരാണ് ഭൂരിഭാഗം മനുഷ്യരും. ദേഹമാണ് എന്ന് അഭിമാനിക്കുന്നവരിൽ നിന്നു വ്യത്യസ്ഥരായി ദേഹിയാണ് ഞാൻ എന്നഭിമാനിക്കുന്ന ഒരു ചെറിയ വിഭാഗം മനുഷ്യരും ഉണ്ട്. ദേഹത്തേയും ദേഹിയേയും അതിക്രമിച്ച് നിൽക്കുന്ന ആത്മാവാണ് ഞാൻ എന്നനുഭവിച്ചറിഞ്ഞ യേശുക്രിസ്തുവിനേപ്പോലെയായിത്തീരാനാണ് യേശു ആഹ്വാനം ചെയ്തത്. സാധാരണക്കാർ യേശുവിനെ അറിയുന്നത് ശരീരത്തോടുള്ള ബന്ധത്തിലാണ്. ശരീരത്തിൽ ഒതുക്കി യേശുവിനെ അറിയുന്ന ഭൂരിഭാഗം പേർക്കും യേശുക്രിസ്തുവിന്റെ യഥാർത്ഥ ശരീരം എന്താണെന്നറിയുക പ്രയാസമാണ്.

യേശുക്രിസ്തുവിന്റെ വിശ്വരൂപം ചിന്തിക്കാൻ അന്നത്തെ യെഹൂദ പ്രമാണികൾക്ക് കഴിഞ്ഞിരുന്നെങ്കിൽ ഇവന് നമുക്കെല്ലാം ഭക്ഷിക്കാൻ തരാൻ എങ്ങനെ കഴിയും എന്ന് ചിന്തിക്കുകയില്ലായിരുന്നു. ജ്ഞാനദൃഷ്ടി(ആത്മീയക്കണ്ണ്) തുറന്നവർക്ക് യേശുക്രിസ്തുവിന്റെ വിശ്വരൂപം ദർശിക്കാൻ കഴിയും. ആ വിശ്വരൂപത്തിലെ അവയവങ്ങളായി മനുഷ്യരേയും, മൃഗങ്ങളേയും, മലകളേയും, പുഴകളെയും ഒക്കെ കാണാൻ കഴിയുമ്പോൾ ഒരുവൻ യേശുവിനെക്കുറിച്ചൽപമായി അറിഞ്ഞു തുടങ്ങുന്നു.

മറിയയുടേയും ജോസഫിന്റേയും പുത്രനായ യേശുവിനെയാണ് പലരും അറിയുന്നത്. ഞാൻ എവിടെനിന്നും വന്നു എന്ന് നിങ്ങൾ അറിയുന്നു എന്ന് യേശുക്രിസ്തു പറഞ്ഞപ്പോൾ ഉദ്ദേശിച്ചത് ഇതാണ്. എന്നാൽ ഞാൻ എവിടെനിന്നും വന്നു എന്ന് നിങ്ങൾ അറിയുന്നില്ല എന്ന് പറഞ്ഞപ്പോൾ 'ഞാൻ' എന്ന പദം കൊണ്ട് എന്തുദ്ദേശിച്ചു എന്നറിയുന്നവരാണ് യേശുക്രിസ്തുവിനേക്കുറിച്ച് എന്തെങ്കിലും അറിയുന്നത്.

മനുഷ്യൻ മനുഷ്യരോട് ചെയ്യുന്നതെല്ലാം യേശുക്രിസ്തുവിനോട് തന്നെയായിത്തീരുന്നു എന്ന പ്രസ്താവന പവിത്രമായ ചിത്തത്തിലൂടെ വിശകലനം ചെയ്യുമ്പോൾ യേശുക്രിസ്തുവിന്റെ സർവ്വവ്യാപിത്വം ഗ്രഹിക്കാൻ കഴിയും. അപ്പോൾ യേശുക്രിസ്തുവിന്റെ വിശ്വരൂപവും ദൃശ്യമാകും. ആ വിശ്വരൂപത്തിലെ ഒരോ അവയവവും ആരാധനക്കുള്ള ഉപാധികളാണ് എന്ന് ഭാരതീയാചാര്യന്മാർ ജ്ഞാനദൃഷ്ടിയിലൂടെ ദർശിച്ചു. മദ്ധ്യ പൗരസ്ത്യദേശത്ത് രൂപം കൊണ്ട് സെമിറ്റിക് മതങ്ങളിലൊന്നും അത്തരം ജ്ഞാനദൃഷ്ടിയുടെ പ്രഭാവം കാണുന്നില്ല. എന്നാൽ യേശുക്രിസ്തു ഭാരതീയദർശങ്ങൾക്ക് യോജിച്ച വിധത്തിലാണ് കാര്യങ്ങൾ കണ്ടിരുന്നതും, പറഞ്ഞിരുന്നതും. നിങ്ങൾ മറ്റുള്ളവരോട്ചെയ്യുന്നതെല്ലാം എന്നോട് തന്നെയാണ്. എനിക്ക് വിശന്നപ്പോൾ നിങ്ങൾ എനിക്ക് ഭക്ഷണം തന്നു, ദാഹിച്ചപ്പോൾ കുടിക്കാൻ തന്നു, രോഗിയായിരുന്നപ്പോൾ നിങ്ങൾ എന്നെ ശുശ്രൂഷിച്ചു, ഞാൻ ജയിലിലായിരുന്നപ്പോൾ നിങ്ങൾ എന്നെ സന്ദർശിച്ചു. ഇതൊക്കെ എപ്പോഴാണ് ഞങ്ങൾ ചെയ്തത് എന്നവർ ചോദിച്ചു. അതിനർത്ഥം അവർ ചെയതതെല്ലാം അത് ക്രിസ്തുവാണ് എന്നറിയാതെയായിരുന്നു എന്നാണ്. അപ്പനെ ശുശ്രൂഷിച്ചപ്പോൾ, ഭർത്താവിനെ ശുശ്രൂഷിച്ചപ്പോൾ, വിശന്ന് വന്നവന് ആഹാരം കൊടുത്തപ്പോൾ, കുടിക്കാൻ വെള്ളം കൊടുത്തപ്പോൾ, ഉടുക്കാൻ വസ്ത്രം കൊടുത്തപ്പോൾ എല്ലാം യേശുക്രിസ്തുവിനാണ് കൊടുത്തത്. ഇതിനർത്ഥം യേശു ക്രിസ്തു പലരും സങ്കൽപ്പിക്കുന്നതുപോലെ ഒരു നാമത്തിലും,

ഒരു രൂപത്തിലും മാത്രം ഒതുങ്ങി നിൽക്കുന്നതല്ല. അനേകായിരം രൂപങ്ങളിലും, നാമങ്ങളിലും യേശുക്രിസ്തു വ്യാപിച്ചിരിക്കുന്നത് കാണുകയും അനുഭവിക്കുകയും ചെയ്യുമ്പോൾ ആരാധിക്കാനുള്ള പാത്രങ്ങളും അനവധിയാകും.

**എന്താണ് ആരാധന? സേവനം?**

ഓരോ ശരീരത്തിലൂടെയും ജീവനും ആത്മാവുമാകുന്ന ക്രിസ്തുവിന് എന്തൊക്കെ ആവശ്യമുണ്ടോ അതൊക്കെ നൽകുന്നതാണ് ആരാധന. ഈ തരത്തിലുള്ള ആരാധന കുടുംബത്തിലാരംഭിച്ച് സമൂഹത്തിലേക്കും രാജ്യത്തിലേക്കും വ്യാപിക്കുന്നു. ഒരു തരത്തിലുള്ളാ പ്രതിഫലവും ആഗ്രഹിക്കാതെ തന്റെ കടമയെന്ന് കരുതി സേവനമാകുന്ന ആരാധന അർപ്പിക്കുന്നവർക്ക് ദൈവപ്രസാദം ലഭിക്കുന്നു. അവരാണ് ചിത്തശുദ്ധിയെന്ന വരം ലഭിച്ചവർ. അതിനോട് കൂടെ കുറെ സ്വർഗീയ സമ്പത്തുകളും ഉണ്ടെങ്കിൽ മോക്ഷയാത്രക്കാഗ്രഹിക്കാം. അല്ലാത്തപക്ഷം ആ ആഗ്രഹം പോലും ഉണ്ടാകുകയില്ല. ഈ ലോകത്തിലുള്ള ഒന്നിനോടും താത്പര്യമോ, ആഗ്രഹമോ ഇല്ലാതാകുന്ന അവസ്ഥയാണ് വരം ലഭിച്ച് അവസ്ഥ. അവർക്ക് ഒന്നിനോടും ബന്ധനമില്ലായകയാൽ ത്യജിക്കാൻ എളുപ്പമാണ്. വരം ലഭിക്കാത്തവരാകട്ടെ ഒന്നും ത്യജിക്കാൻ തയ്യാറില്ല എന്ന് മാത്രമല്ല, പലതും നേടാൻ ബദ്ധപ്പെടുന്നവരാണ്. നിർഭാഗ്യവശാൽ ഇന്ന് സുവിശേഷത്തിന്റെ അപ്പോസ്തോലന്മാരിൽ പലരും അക്കൂട്ടരാണ്. അതുകൊണ്ട് ഇന്നത്തെ സുവിശേഷം സമ്പത്തിന്റെ സുവിശേഷമാണ്(Prosperity Gospel).

**ഭക്തി**

സ്നേഹമാണ് ഭക്തി. തൈലധാരപോലെ ഇടമുറിയാതെ സദാ സമയം ആത്മാവിലേക്കുള്ള മനസിന്റെ ഒഴുക്കിനെ ഭക്തിയെന്ന് പറയുന്നു. മനുഷ്യ ശരീരത്തിലൂടെ ആത്മാവിനെ സ്നേഹിക്കുകയും, സേവിക്കുകയും ചെയ്യുകയാണ് ആദ്യഘട്ടത്തിൽ ഓരോരുത്തരും ചെയ്യേണ്ടത്. പ്രതിഫലമൊന്നും ഇച്ഛിക്കാതെ യദൃശ്ചയാ കിട്ടുന്നതിൽ സംതൃപ്തനായി തന്റെ കടമയാണ് എന്നറിഞ്ഞ് ആരൊരുവൻ ശരീരത്തിൽ വസിക്കുന്ന ദൈവത്തെ സേവിക്കുന്നുവോ അവന് ദൈവപ്രസാദം(വരം) ലഭിക്കുന്നു. ഈ വര പ്രസാദമാണ് ആത്മീയ യാത്രയ്ക്കുള്ള പ്രേരകശക്തി. ആത്മാവ്, ഹൃദയം, മനസ്, പ്രാണശക്തി (Life Force) ഇവയെല്ലാം ചേർത്ത് സമ്പൂർണ്ണമായി ആത്മാവിനെ സ്നേഹിക്കാനും, സേവിക്കാനും വിനിയോഗിക്കണമെന്നാണ് യേശുവിന്റെ കൽപന.

ലൗകീക സുഖഭോഗങ്ങളോടൊന്നും താത്പര്യമില്ലാത്ത മാനസീകാവസ്ഥയാണ് വരം ലഭിച്ചവരുടെ ലക്ഷണം. എല്ലാറ്റിനോടും ഒരു നിസ്സംഗത അക്കൂട്ടരിൽ പ്രകടമായിരിക്കും. സൂക്ഷ്മ ബുദ്ധിയും നിഷ്ക്കളങ്കതയും അവർക്കാഭരണാമായിരിക്കും.

'മരിച്ചവരായ' വിശ്വാസികളുടെ ഇടയിൽ നിന്നു അവർ ഉയർത്തെഴുന്നെറ്റിരിക്കയാൾ സാധാരണാഗതിയിൽ അവർ വിവാഹം കഴിക്കാറില്ല, അഥവാ കഴിച്ചാൽ തന്നെ കഴിക്കാത്തവരെപ്പോലെയുള്ള ഒരു ജീവിതമായിരിക്കും അവർക്കുണ്ടായിരിക്കുക.

**അഭ്യാസം**

നിഷ്ക്കാമ കർമ്മത്തിലൂടെ ദൈവത്തെ പ്രസാദിപ്പിച്ച് ചിത്തശുദ്ധി എന്ന വരം പ്രാപിച്ചവർ ഗുരുവിനെ അനുഗമിച്ച് ഗുരുവിൽ നിന്നു മോക്ഷത്തിന്റെ ശാസ്ത്രം വിശദമായറിഞ്ഞ് അഭ്യാസം തുടങ്ങുന്നു. അഭ്യാസത്തിലൂടെ മാത്രമാണ് പൂർണ്ണതയിലെത്തുന്നത്. മോക്ഷശാസ്ത്രം പഠിക്കാനും പഠിപ്പിക്കാനുമുള്ളത് എന്നാണ് ചിലർ ധരിച്ചി

രിക്കുന്നത്. അഭ്യാസമാകുന്ന പ്രവർത്തിയും ആവർത്തനവുമാണ് മനുഷ്യനിൽ പരിവർത്തനങ്ങൾ ഉണ്ടാക്കുന്നത്. വിശുദ്ധീകരണമാണ് അഭ്യാസത്തിന്റെയെല്ലാം ലക്ഷ്യം.

ശരീരബോധം, ആത്മബോധം എന്നിങ്ങനെ രണ്ടു ബോധങ്ങൾ മനുഷ്യനിൽ പ്രകടമാണ്. സാധാരണക്കാർക്കെല്ലാം ഉള്ളത് ശരീരബോധം മാത്രമാണ്. ശരീരമാണ് ഞാൻ എന്ന ബോധവും, ശരീരത്തിലൂടെ വ്യാപരിക്കാനുള്ള ബോധവുമാണ് ശരീരബോധംകൊണ്ടുദ്ദേശിക്കുന്നത്.

താൻ ശരീരമല്ല, മനസല്ല, ബുദ്ധിയല്ല, അഹംബോധവുമല്ല, പിന്നേയോ അനന്തമായ ആത്മാവാണ് എന്ന് സാക്ഷാൽക്കാരബോധമാണ് ആത്മബോധം. ഈ ആത്മബോധമാണ് യേശുക്രിസ്തുവിനുണ്ടായിരുന്നത്. ആ ബോധത്തിലേക്ക് ശരീരബോധത്തിൽ നിന്നും ഉയരുന്നതിനെയാണ് വാസ്തവത്തിൽ ആത്മീയയാത്രയെന്നതുകൊണ്ടുദ്ദേശിക്കുന്നത്.

ബാഹ്യലോകത്ത് മനുഷ്യനെ തളച്ചിടുകയും ആത്മാവിലേക്ക് തിരിയാൻ പോലും സമ്മതിക്കാതിരിക്കുകയും ചെയ്യുന്നത് ഇന്ദ്രിയങ്ങളാണ്. ഈ ലോകത്തെക്കുറിച്ച് അഞ്ചു തരത്തിലുള്ള അറിവു നൽകുകയും ഈ ലോകത്ത് അഞ്ചുതരത്തിൽ പ്രവർത്തിക്കുകയും ചെയ്യുന്ന കണ്ണ്, കാത്, മൂക്ക്, നാക്ക്, ത്വക്ക്- കൈയ്യ്, കാല്, നാക്ക്, ഉത്പാദനേന്ദ്രിയം, വിസർജ്ജനേന്ദ്രിയം എന്നിങ്ങനെ 10 ഇന്ദ്രിയങ്ങളാണ് മനുഷ്യന് ഭൗതീക വ്യാപാരങ്ങൾക്ക് വേണ്ടിയുള്ളത്.

**ഇന്ദ്രിയജയം**

ഈ പത്ത് ഇന്ദ്രിയങ്ങളുടെ ബന്ധനത്തിൽ നിന്നും മോചിക്കുകയാണ് ആദ്യപടിയായ അഭ്യാസങ്ങൾ. ഇന്ദ്രിയജയം ഇല്ലെങ്കിൽ അവൻ കുരുടനാണ് എന്ന് വി.പത്രോസ് പറയുന്നു. ഇന്ദ്രിയജയമില്ലാത്തവർ വിവാഹംചെയ്യട്ടെ എന്ന് വി.പൗലോസ് പറയുന്നു. ദാമ്പത്യജീവിതം വേദങ്ങൾ വിധിച്ചിരിക്കുന്നത് ഒരു അത്യാവശ്യമായല്ല, മറിച്ച് ഇന്ദ്രിയ ജയമില്ലാത്തവർക്ക് വേണ്ടിയാണ്. ഇന്ദ്രിയജയമുള്ളവർ വി.പൗലോസിനേപ്പോലെ ജീവിക്കുന്നതാണ് നല്ലത് എന്ന് പൗലോസ് പറയുന്നു. ജയിക്കാൻ ഏറ്റവും കഠിനമായത് രണ്ട് ഇന്ദ്രിയങ്ങളാണ് നാക്കും ഉപസ്ഥ (ഉത് പാദനേന്ദ്രിയം) വുമെന്ന് ജ്ഞാനികൾ പറയുന്നു.  ഇവയെ ജയിച്ചാൽ മറ്റുള്ളതിനെ ജയിക്കാൻ എളുപ്പമാണ് എന്നവർ പറയുന്നു. ഇന്ദ്രിയങ്ങൾ പത്തിനേയും ജയിക്കാത്തവർ കുരുടരാണ്, ആത്മ ബോധത്തിലേക്കവർക്കുയരാൻ കഴിയില്ല.

ആത്മാവിലേക്കുള്ള യാത്രയിൽ പല തടസങ്ങളും ഉണ്ട്. അതിൽ ഒന്നാണ് പത്ത് ഇന്ദ്രിയങ്ങൾ. മനസും, ബുദ്ധിയും, വാസനകളുമെല്ലാം ഈ പാതയിലെ ശത്രുക്കളാണ്. അജ്ഞാനമാണ് വലിയ ശത്രു. ഇടുക്കവും ഞെരുക്കവും നിറഞ്ഞതും സഞ്ചരിക്കാൻ പലരും ഇഷ്ടപ്പെടാത്തതുമായ ഈ വഴിക്ക് സഞ്ചരിക്കുന്നവർ തുലോം വിരളമാണ്. സുവിശേഷത്തിന്റെ വഴി ഇതാണ്, പക്ഷെ ഇതാണെന്ന് അംഗീകരിക്കാൻ എത്ര പേരുണ്ട്?. ശരീരബോധത്തിൽ നിൽക്കുന്ന ജീവൻ ഇന്ദ്രിയങ്ങളുടെ അടിമയും ജഢീകനമാണ്. ജഢീകതലങ്ങളിൽ ജീവിക്കാനുള്ള ജീവന്റെ ആഗ്രഹം ആത്മാവിലേക്ക് ഉയരാൻ ജീവനെ ഒരിക്കലും അനുവദിക്കുകയില്ല. ജഢീകാഭിലാഷം ഇത്തരത്തിൽ ആത്മാഭിലാഷത്തിന്റെ ശത്രുവായിത്തീരുന്നു. ആത്മജ്ഞാനം ലഭിച്ചവർ മാത്രമാണ് ദൈവത്തെ അറിഞ്ഞവർ. ആത്മജ്ഞാനം എന്നാൽ താൻ ആത്മാവാണ് എന്ന സാക്ഷാൽക്കാരമാണ്(അനുഭൂതി)

abraham_mukkath@yahho.com